എൻ. നോസൊവ്

# അപ്പൂപ്പന്റെ വീട്ടിൽ



നിക്കൊലായ് നോസൊവ്

# അപ്പൂപ്പന്റെ വീട്ടിൽ



ചിത്രങ്ങൾ: ഐ. സെമ്യോനൊവ്
വിവർത്തനം: എ. പാറേക്കുന്നേൽ


പ്രോഗ്രസ്സ് പബ്ലിഷേഴ്സ്
മോസ്കോ



കഴിഞ്ഞ വേനല്ക്കാലത്തു് ഷൂറിക്കും ഞാനും അപ്പൂപ്പന്റെ വീട്ടിലാണു താമസിച്ചതു്. എന്റെ അനിയനാണു് ഷൂറിക്ക്. അവൻ സ്കൂളിൽ പോകാൻ തുടങ്ങിയിട്ടില്ല. ഞാൻ ഇപ്പോൾ ഒന്നാംക്ലാസ്സിലാണു പഠിക്കുന്നതു്. എങ്കിലും അവൻ എന്നെ അനുസരിക്കാറില്ല. അതിനു് എനിക്കു് എന്താ ചേതം?... അപ്പൂപ്പന്റെ വീട്ടിൽ ചെന്ന ദിവസംതന്നെ ഞങ്ങൾ മുററംമുഴുവൻ തിരഞ്ഞു, അവിടെയുണ്ടായിരുന്ന പുരകളിലും തട്ടിൻപുറങ്ങളിലുമെല്ലാം കയറിനോക്കി. എനിക്കു് ചില്ലുകൊണ്ടുള്ള ഒരു ഭരണിയും കാലിയായ ഒരു ബൂട്ട്പോളിഷ് ഡപ്പിയും കിട്ടി. ഷൂറിക്കിനു് ഒരു പഴയ വാതിൽപ്പിടിയും ഒരു റബ്ബർചെരിപ്പും കിട്ടി. ഒരു ചൂണ്ടയ്ക്കുവേണ്ടി ഞങ്ങൾ തട്ടിൻപുറത്തുവച്ചു് വഴക്കുകൂടിയില്ലെന്നേയുള്ളു. ഞാനാണു് ചൂണ്ട ആദ്യം കണ്ടതു്.

''അതു് എനിക്കാണു്!'' ഞാൻ വിളിച്ചുപറഞ്ഞു.

അപ്പോൾ ഷൂറിക്കും അതു കണ്ടു.

''എനിക്കാണു്, എനിക്കാണതു്!'' അവനും വിളിച്ചുപറഞ്ഞു.

ഒററച്ചാട്ടത്തിനു ഞാൻ ചൂണ്ട കൈക്കലാക്കി. ഷൂറിക്കും അതിൻെറ ഒരററത്തു

ഒററച്ചാട്ടത്തിനു ഞാൻ ചൂണ്ട കൈക്കലാക്കി. ഷൂറിക്കും അതിൻെറ ഒരററത്തു
ചാടിപ്പിടിച്ചു. അവൻ വിട്ടുതരുന്ന ഭാവമില്ല.

എനിക്കു ദേഷ്യം വന്നു. ഞാൻ ഒരൊററ വലി കൊടുത്തു. അവൻ തെറിച്ചു പോയി വീണില്ലെന്നുമാത്രം.

കുറച്ചുകഴിഞ്ഞു് അവൻ പറഞ്ഞു:

''ആർക്കുവേണം നിൻെറ ചൂണ്ട! എനിക്കു് റബ്ബർചെരിപ്പുണ്ടല്ലോ!''

''നീ ആ ചെരിപ്പും മുത്തിക്കൊണ്ടിരുന്നോ. ചൂണ്ട പിടിച്ചുപറിക്കാൻ വരണ്ടാ,'' ഞാൻ പറഞ്ഞു.

ഒരു രൂമ്പയുമെടുത്തുകൊണ്ടു് ഞാൻ ചൂണ്ടയിൽ കോർക്കാനുള്ള ഇര മാന്താൻ പോയി. ഷൂറിക്ക് അമ്മൂമ്മയുടെ അടുത്തു ചെന്നു് അവരോടു് തീപ്പെട്ടി ചോദിച്ചു.

''എന്തിനാ തീപ്പെട്ടി?'' അമ്മൂമ്മ തിരക്കി.

''മുററത്തു തീ കൂട്ടാനാ,'' ഷൂറിക്ക് പറഞ്ഞു. ''ഈ ചെരിപ്പു് അതിലിട്ടു് ഉരുക്കിയാൽ റബ്ബർ കിട്ടും.''



''ചെയ്യാൻ കണ്ട ഒരു പണി!'' അമ്മൂമ്മ പറഞ്ഞു. ''നോക്കിയിരുന്നില്ലെങ്കിൽ നീ കളിച്ചുകളിച്ച് ഈ വീടുതന്നെ ചുട്ടുചാമ്പലാക്കുമല്ലോ. വേണ്ട മോനേ, തീകൊണ്ടുള്ള കളി വേണ്ട. തീപ്പെട്ടി ചോദിക്കുകയേ വേണ്ട.''

അപ്പോഴേക്കും ഷൂറിക്ക് വേറൊരു പണി കണ്ടുപിടിച്ചു. ഒരു കയറെടുത്ത് അതിന്റെ ഒററത്ത് വാതിൽപ്പിടിയും മറേറ അററത്തു റബ്ബർചെരിപ്പും കെട്ടി. എന്നിട്ട് വാതിൽപ്പിടിയിൽ പിടിച്ച് ആ ചെരിപ്പും വലിച്ചുകൊണ്ട് നടക്കാൻ തുടങ്ങി. അവൻ എങ്ങോട്ടു പോയാലും ചെരിപ്പു കാണും പിറകെ. ഞാൻ ഇര മാന്തിക്കൊണ്ടിരുന്നിടത്തേക്ക് അവൻ വന്നു.

''വെറുതെ പാടുപെടുന്നതാ. ഒരൊററ മീൻപോലും കിട്ടില്ല,'' അവൻ പറഞ്ഞു.

''അതെന്താ?''

''മീനിനെയെല്ലാം ഞാൻ മന്ത്രവാദം ചെയ്തുകളയും.''

''ഇഷ്ടംപോലെ മന്ത്രവാദം ചെയ്തോളൂ,'' ഞാൻ പറഞ്ഞു.

മാന്തിയെടുത്ത ഇരയെല്ലാം ഒരു ഡപ്പിയിലാക്കി ഞാൻ വേഗം കുളക്കരയിലേക്കു നടന്നു.



വീടിൻെറ പിൻവശത്തു കൂട്ടകൃഷിക്കളംവക തോട്ടം ആരംഭിക്കുന്നിടത്തായിരുന്നു കുളം. ഇര കോർത്തു് ഞാൻ ചൂണ്ടയിട്ടു. മീൻ കൊത്തുന്നുണ്ടോയെന്നു നോക്കിക്കൊണ്ടു് ഞാൻ കുളക്കരയിൽ ഇരുന്നു. അപ്പോൾ ഷൂറിക്ക് പിന്നിൽക്കൂടി പാത്തുവന്നു് തൊള്ളയിടാൻ തുടങ്ങി:

''പറന്നുപോ, പറന്നുപോ മീനുകളെല്ലാം പറന്നുപോ!''

ഞാൻ ഒന്നും പറയണ്ടെന്നു വച്ചു. അവനോടു് എന്തെങ്കിലും മിണ്ടിപ്പോയാൽ സംഗതി കൂടുതൽ വഷളാവുകയേ ഉള്ളുവെന്നു് എനിക്കറിയാം.

ഒടുവിൽ മന്ത്രവാദം നിറുത്തിയിട്ടു് അവൻ റബ്ബർചെരിപ്പെടുത്തു് കുളത്തിലേക്കെറിഞ്ഞു. എന്നിട്ടു് അവൻ അതു വെള്ളത്തിലൂടെ ഇട്ടു വലിക്കാൻ തുടങ്ങി. പിന്നെ അവൻ വേറൊരു പണി ചെയ്തു: ചെരിപ്പു് കുളത്തിനു നടുവിലേക്കു് ഇട്ടിട്ടു് കല്ലെടുത്തെറിയാൻ തുടങ്ങി. ചെരിപ്പു മുങ്ങുന്നതുവരെ എറിയും. മുങ്ങിക്കഴിയുമ്പോൾ അതു വലിച്ചുകയററും.

കുറെനേരം ഞാൻ ക്ഷമിച്ചു മിണ്ടാതിരുന്നു. ഒടുവിൽ എൻെറ ക്ഷമ നശിച്ചു.







''പോ ഇവിടുന്നു്!'' ഞാൻ അലറി. ''നീ മീനിനെയെല്ലാം വിരട്ടിക്കളഞ്ഞു!''

''ഞാൻ പോയാലും നിനക്കു മീൻ കിട്ടില്ല. മന്ത്രവാദം കൊണ്ടു് മീനെല്ലാം പറന്നുപോയി.''

വീണ്ടും അവൻ ചെരിപ്പു് കുളത്തിന്റെ നടുവിലേക്കെറിഞ്ഞു. ഞാൻ ചാടിയെണീറ്റു് ഒരു വടിയെടുത്തുകൊണ്ടു് അവന്റെനേരെ കുതിച്ചു. ചെരിപ്പും വലിച്ചുകൊണ്ടു് അവൻ ഓട്ടമിട്ടു. അവനെ ഞാൻ പിടികൂടാഞ്ഞതു് അവന്റെ ഭാഗ്യം.

തിരിച്ചുവന്നു് ഞാൻ മീൻ പിടുത്തം തുടർന്നു. ഒരുപാടു നേരം അങ്ങനെ ഇരുന്നു. ഉച്ചയായിട്ടും ഒരൊററ മീൻപോലും കൊത്തിയില്ല. ഷൂറിക്കിനെ അടിച്ചു ചമ്മന്തിയാക്കാനുള്ള ദേഷ്യം എനിക്കുണ്ടായി. അവന്റെ മന്ത്രവാദത്തിൽ വിശ്വാസം വന്നിട്ടല്ല, വെറുംകൈയോടെ വീട്ടിലേക്കു ചെന്നാൽ അവൻ ചിരിക്കുമെന്നു് അറിയാമായിരുന്നതുകൊണ്ടു്. ഞാൻ പഠിച്ച പണി പതിനെട്ടും നോക്കി. കരയിൽനിന്നു മാറിയും കരയ്ക്കടുത്തും ചൂണ്ടയിട്ടു. ആഴത്തിൽ ഇറക്കിനോക്കി. യാതൊരു ഫലവുമില്ല.

വിശന്നപ്പോൾ ഞാൻ വീട്ടിലേക്കു തിരിച്ചു. വീട്ടിനടുത്തെത്തിയപ്പോൾ ഗേററിൽ ആരോ ചുററികകൊണ്ടടിക്കുന്ന ഒച്ച കേട്ടു.

അടുത്തുചെന്നു നോക്കിയപ്പോൾ അതു ഷൂറിക്കാണ്. എവിടുന്നോ ആണിയും ചുററികയുമെടുത്തു് വാതിൽപ്പിടി ഗേററിൽ ഉറപ്പിക്കുകയാണ്.

''എന്തിനാ നീ ഈ പിടി തറയ്ക്കുന്നതു്?'' ഞാൻ ചോദിച്ചു.

എന്നെ കണ്ടപ്പോൾ അവൻ സന്തോഷിച്ചു.

''ഓ, മീൻപിടുത്തക്കാരൻ എത്തിയല്ലോ. മീനെവിടെ?'' എന്നെ കളിയാക്കിക്കൊണ്ടു് അവൻ ചിരിച്ചു.

''ഗേററിനു പിടിയുണ്ടല്ലോ. പിന്നെന്തിനാ ഈ വാതിൽപ്പിടി അതിൽ തറയ്ക്കുന്നതു്?'' ഞാൻ ഷൂറിക്കിനോടു വീണ്ടും ചോദിച്ചു.



''രണ്ടു പിടി ഇരിക്കട്ടെ. ഒന്നു പറിഞ്ഞുപോയെങ്കിലോ?'' അവൻ പറഞ്ഞു.

പിടി തറച്ചുകഴിഞ്ഞപ്പോൾ അവൻെറ കൈയിൽ ഒരാണി ബാക്കിയുണ്ടായിരുന്നു. അതു് എന്തു ചെയ്യണമെന്നു് അവൻ വളരെനേരം ആലോചിച്ചു. ഗേററിൽ വെറുതെയങ്ങു് അടിച്ചുകയററിയാലോ എന്നു് അവൻ ആദ്യം വിചാരിച്ചു. പിന്നെ അവനു് കൂടുതൽ നല്ല ഒരാശയം തോന്നി. റബ്ബർചെരിപ്പിൻെറ അടിഭാഗം ഗേററിനോടു ചേർത്തുവച്ചു് അവൻ ആണിയടിക്കാൻ തുടങ്ങി.

''ഇതെന്തിനാ?'' ഞാൻ ചോദിച്ചു.

''വെറുതെ.''

''വെറുതെയാണെങ്കിൽ മണ്ടത്തരം,'' ഞാൻ പറഞ്ഞു.

നോക്കുമ്പോഴുണ്ട്, അപ്പൂപ്പൻ ജോലിസ്ഥലത്തുനിന്നു വരുന്നു. ഷൂറിക്കിനു പേടിയായി. ചെരിപ്പു ഗേററിൽനിന്നു വലിച്ചുപറിക്കാൻ നോക്കിയിട്ട് പററു ന്നില്ല. അപ്പോഠം അവൻ ചെരിപ്പ് അപ്പൂപ്പൻ കാണാതിരിക്കാനായി അതി ന്റെറ മുമ്പിൽ കയറിനിന്നു.

''പിള്ളേരു തരക്കേടില്ലല്ലോ,'' അടുത്തുവന്നപ്പോഠം അപ്പൂപ്പൻ പറഞ്ഞു. ''വന്നയുടൻതന്നെ പണി തുടങ്ങിയിരിക്കുന്നു. ഇതാരാ ഗേററിനു രണ്ടാമതൊരു പിടികൂടി വയ്ക്കാൻ തീരുമാനിച്ചതു്?''

''ഷൂറിക്കാ,'' ഞാൻ പറഞ്ഞു.

അപ്പൂപ്പൻ തൊണ്ട ഒന്നു ശുദ്ധമാക്കി.

''കൊള്ളാം. ഇപ്പോഠം ഗേററിനു രണ്ടു പിടിയായി—ഒന്നു മുകളിലും ഒന്നു താഴെയും. തീരെ പൊക്കംകുറഞ്ഞ ആരെങ്കിലും വന്നാൽ താഴത്തെ പിടി ഉപയോഗിക്കാമല്ലോ.''

അപ്പോഴാണ് ചെരിപ്പു തറച്ചിരിക്കുന്നതു് അപ്പൂപ്പന്റെറ കണ്ണിൽ പെട്ടതു്.

''ഇതോ?''

ഇത്തവണ ഷൂറിക്ക് അപ്പൂപ്പന്റെറ ശകാരം കേട്ടതുതന്നെയെന്നു ഞാൻ തീരു മാനിച്ചു. അവന്റെറ മുഖം തുടുത്തു. എന്തു പറയണമെന്നു് അവനു് അറിഞ്ഞുകൂടാ യിരുന്നു.

''ഇതു് എഴുത്തുപെട്ടിയായിരിക്കും,'' അപ്പൂപ്പൻ പറഞ്ഞു. ''പോസ്റ്റ്മാൻ വരുമ്പോഠം വീട്ടിൽ ആളില്ലെങ്കിൽ എഴുത്തു് ഇതിലിട്ടിട്ടു പൊയ്ക്കൊള്ളും. വളരെ ബുദ്ധിപൂർവ്വമായിരിക്കുന്നു.''

''ഞാൻ തന്നത്താനെയാ ഇതു തറച്ചതു്,'' ഷൂറിക്ക് വീമ്പടിച്ചു.

''അതെയോ?''

''സത്യം.''

''മിടുക്കൻ,'' കൈ രണ്ടും ഉയർത്തിക്കൊണ്ടു് അപ്പൂപ്പൻ പറഞ്ഞു.

ഊണു കഴിച്ചുകൊണ്ടിരുന്നപ്പോഠം അപ്പൂപ്പൻ ആ ചെരിപ്പിന്റെറ കാര്യം അമ്മൂമ്മയോടു പറഞ്ഞു:

''അവന്റെറ ബുദ്ധി നോക്കണം! ചെരിപ്പു ഗേററിൽ തറച്ചുവച്ചിരിക്കുന്നു! ഒരു എഴുത്തുപെട്ടി വേണമെന്നു് എത്ര നാളായി ഞാൻ പറയാൻ തുടങ്ങിയിട്ടു്. ഒരു ചെരിപ്പായാലും മതിയെന്നു് എന്റെറ ബുദ്ധിക്കു തോന്നിയില്ലല്ലോ.''

''ഇത്ര പറയാനെന്തിരിക്കുന്നു? എഴുത്തുപെട്ടി വാങ്ങിക്കാം. അതുവരെ ചെ രിപ്പുതന്നെയിരിക്കട്ടെ,'' അമ്മൂമ്മ പറഞ്ഞു.



ഊണുകഴിഞ്ഞു് ഷൂറിക്ക് തോട്ടത്തിലേക്കു് ഓടി. അപ്പൂപ്പൻ പറഞ്ഞു:

''ഷൂറിക്ക് ഇന്നു നന്നായിട്ടു പണിതു. കോല്യ, നീയും എന്തെങ്കിലും ചെയ്തുകാണുമല്ലോ. പറ, അപ്പൂപ്പനൊന്നു സന്തോഷിക്കട്ടെ.''

''ഞാൻ മീൻ പിടിക്കുകയായിരുന്നു. ഒററ മീൻപോലും കിട്ടിയില്ല.''

''എവിടെയാ നീ മീൻപിടിക്കാൻ പോയതു്?''

''കുളത്തിൽ.''

''കുളത്തിലോ? അവിടെ ഒരു മീനുമില്ല. അതൊരു പുതിയ കുളമാണു്. അതിൽ തവളപോലുമുണ്ടായിട്ടില്ല. നീ ആററിൽ പോയി നോക്കു്. അവിടെ ആ തടിപ്പാലത്തിനടുത്തു് ഒഴുക്കുള്ള സ്ഥലത്തു് മീൻ കിട്ടും.''

അപ്പൂപ്പൻ ജോലിസ്ഥലത്തേക്കു പോയി. ഞാൻ ചൂണ്ടയെടുത്തു് ഷൂറിക്കിനെ വിളിച്ചു: ''നമുക്കു് ആററിൽ മീൻ പിടിക്കാൻ പോകാം.''

''ഓ, പേടിച്ചിട്ടു് സേവപിടിക്കാൻ വന്നിരിക്കയാണു്, അല്ലേ?''



''നിൻെറ സേവപിടിച്ചിട്ടു് എനിക്കെന്തു കാര്യം?''

''ഞാൻ മന്ത്രവാദം ചെയ്യാതിരിക്കാൻ വേണ്ടി.''

''മന്ത്രവാദം ചെയ്യരുതെന്നു് ആരു പറഞ്ഞു? ഇഷ്ടംപോലെ ചെയ്തോളു.''

ഇരയിട്ടുവച്ചിരുന്ന ഡപ്പിയും മീനിനെ ഇടാൻ ചില്ലുകൊണ്ടുള്ള ഭരണിയും എടുത്തുകൊണ്ടു് ഞാൻ നടന്നു. ഷൂറിക്കു് പതുക്കെ പിന്നാലെ വന്നു.

ഞങ്ങൾ ആററിൻതീരത്തെത്തി. പാലത്തിനടുത്തു് ഒഴുക്കു കൂടുതലുള്ള ഒരു സ്ഥലത്തു പോയിരുന്നു് ഞാൻ ചൂണ്ടയിട്ടു.

ഷൂറിക്കു് എൻെറ അടുത്തുനിന്നു മാറാതെ പിറുപിറെ പറഞ്ഞുകൊണ്ടിരുന്നു:

''പറന്നുപോ, പറന്നുപോ
മീനുകളെല്ലാം പറന്നുപോ!''

കുറച്ചുനേരം മിണ്ടാതിരുന്നിട്ടു് വീണ്ടും പറയും:

''പറന്നുപോ, പറന്നുപോ...''

പെട്ടെന്നു് ഒരു മീൻ കൊത്തി. ഞാൻ ചൂണ്ട വലിച്ചെടുത്തു. മീൻ വായുവിൽ വെട്ടിത്തിളങ്ങി. ചൂണ്ടയുടെ കൊളുത്തു പറിച്ചുകൊണ്ടു് അതു കരയിലേക്കു വീണു. വെള്ളത്തിനു തൊട്ടടുത്തു കിടന്നു് അതു പിടയ്ക്കാൻ തുടങ്ങി.



''പിടി അതിനെ'' എന്നു വിളിച്ചുപറഞ്ഞുകൊണ്ടു് ഷൂറിക്ക് ഓടിച്ചെന്നു. മീൻ കരയ്ക്കുകിടന്നു ചാടുകയാണ്. ഷൂറിക്ക് അതിൻെറമേൽ കമഴ്ന്നുവീണ് അതിനെ പിടിക്കാൻ നോക്കി. മീൻ വെള്ളത്തിൽ ചാടി രക്ഷപെടുന്നതിനുമുമ്പ് ഒരു തരത്തിൽ അവൻ അതിനെ പിടികൂടി. ഞാൻ ഭരണിയിൽ വെള്ളം നിറച്ചു. ഷൂറിക്ക് മീനിനെ അതിലേക്കിട്ടു.

''ഇതൊരു മുള്ളനാണ്. അതേ, മുള്ളൻതന്നെ. കണ്ടില്ലേ, ഇതിൻെറ വരകൾ. ഇതെൻേറതാ!''

''ശരി, ഇതു നിനക്കിരിക്കട്ടെ. നമുക്കിനിയും ഒരുപാടു പിടിക്കാം.''

അന്നു ഞങ്ങൾ വളരെനേരം മീൻ പിടിച്ചു. ആറു മുള്ളനും നാലു പരലും ഒരു ചെറിയ ആരോനും ഞങ്ങൾക്കു കിട്ടി.

ഞങ്ങൾ വീട്ടിലേക്കു മടങ്ങി. ഷൂറിക്കാണ് മീനിനെ ഇട്ടിരുന്ന ഭരണി എടുത്തതു്. എനിക്കു് ഒന്നു പിടിക്കാൻപോലും അവൻ അതു തന്നില്ല. അവനു വ



ലിയ സന്തോഷമായിരുന്നു. ഗേററിൽ തറച്ചിരുന്ന ചെരിപ്പു അവിടെ കാണാ ഞ്ഞതിൽ അവനു് ഒട്ടും വിഷമം തോന്നിയില്ല. ചെരിപ്പിനുപകരം ഒരു പുതിയ എഴുത്തുപെട്ടി അവിടെ തൂക്കിയിരുന്നു.

''ആയിക്കോട്ടെ,'' ഷൂറിക്ക് പറഞ്ഞു. ''ചെരിപ്പിനെക്കാൾ ഭേദം പെട്ടി തന്നെയാണു്.''

മീൻ അമ്മൂമ്മയെ കാണിക്കാൻവേണ്ടി അവൻ വീട്ടിലേക്കു് ഓടി. മീൻ കണ്ടപ്പോൾ അമ്മൂമ്മ വളരെ സന്തോഷിച്ചു.

പിന്നീടു് ഞാൻ ഷൂറിക്കിനോടു പറഞ്ഞു:

''കണ്ടില്ലേ നീ മന്ത്രവാദം ചെയ്തിട്ടു്? നിന്റെ മന്ത്രവാദത്തിനു് ഒരർത്ഥവു മില്ല. എനിക്കു മന്ത്രവാദത്തിൽ വിശ്വാസമില്ല.''

''എനിക്കു വിശ്വാസമുണ്ടെന്നാണോ നീ വിചാരിച്ചതു്? കണ്ട കാട്ടുജാതി ക്കാരും വയസ്സുചെന്ന തള്ളമാരുമൊക്കെയാണു് അതിൽ വിശ്വസിക്കുന്നതു്.''

അമ്മൂമ്മ ഇതു കേട്ടു ചിരിച്ചു. വയസ്സുചെന്നെങ്കിലും അമ്മൂമ്മയ്ക്കും മന്ത്രവാദ ത്തിൽ വിശ്വാസമില്ലായിരുന്നു.



